വ്ലദീമിർ മയക്കോവ്‌സ്ക്കി



ബാലനോടിച്ചെന്നു മുന്നിൽ
താതനോടിങ്ങനെ കെഞ്ചി:
''നല്ലതേതു്, ചീത്തയേതു്,
ഒന്നു ചൊല്ലിത്തന്നിടാമോ?''

അപ്പിതാവിന്നുത്തരം ഞാ—
നൊട്ടുമേ മറച്ചിടാതെ
അപ്പടി പകർത്തിടുന്നു
കേട്ടുകൊള്ളിൻ കുട്ടികളേ!





കാററിരമ്പിച്ചീറിവന്നാൽ
ആർത്തലച്ചു മഴപെയ്താൽ
പുറത്തോടിക്കളിച്ചീടാൻ
നല്ലതല്ലെന്നോർത്തുകൊൾക !



മഴ പെയ്തൊഴിഞ്ഞുപോയി
വെയിലെങ്ങും തെളിഞ്ഞെന്നാൽ
കുട്ടികൾക്കും വലിയോർക്കും
നല്ലതാണതൊരുപോലെ.



കവിളത്തു ചേർ പുരട്ടി
കരുമന്തി കണക്കായാൽ
തൊലിക്കേറെച്ചീത്തയാണെ—
ന്നുറപ്പിക്കാൻ ശങ്ക വേണ്ട.



പല്ലു തേച്ചു കുളിച്ചാകെ
വൃത്തിയായി നടക്കുന്നോൻ
കണ്ണുകൾക്കു കുളിരേകും
നല്ല കുട്ടിതന്നെ തിട്ടം.





മെയ്ബലം കുറഞ്ഞവരെ
തച്ചിടാൻ മടിച്ചിടാത്തോൻ
ചീത്തയെന്നൊരിക്കലല്ല
നൂറു വട്ടം പറഞ്ഞിടാം.

''മാറിനില്ല്! തൊട്ടുകൂടാ
ചെറുപ്രായക്കാരെ!''യെന്നു
ചുണയോടെ പറയുന്നോൻ
മിടുക്കൻ നല്ലവനവൻ.





പുസ്തകവും കളിക്കോപ്പും
ചീത്തയാക്കുന്നൊരു കുട്ടി
കൂട്ടുകാർതൻ കണ്ണുകളിൽ
ചീത്തതന്നെ, തർക്കമില്ല.



പാഠമൊക്കെ ശ്രദ്ധയോടെ
ചെയ്തിടുന്ന ബാലനെങ്കിൽ
ഭാവിയുള്ളോനവൻ നന്നെ—
ന്നുരചെയ്യാം ശങ്കയെന്യെ.





കാക്കയൊന്നു കരഞ്ഞെന്നാൽ
വിരണ്ടോടിയൊളിക്കുന്നോൻ
തീർത്തുമൊരു ഭീരുതന്നെ
ചീത്തയിതെന്നോർത്തുകൊൾക.





കോഴിറാഞ്ചൻ പരുന്തിനെ
വടിവീശിപ്പായിച്ചവൻ
ചെറുബാലനെങ്കിലെന്തേ
ചുണയൻ, നല്ലവൻ, വീരൻ.



അഴുക്കിൽ തുള്ളിക്കളിച്ചി–
ട്ടുടുപ്പൊക്കെ മുഷിക്കുന്ന
വികൃതിയെപ്പഴിച്ചിടും:
വൃത്തിയില്ലാത്തവൻ, ചീത്ത.



ചെരിപ്പെല്ലാം തനിച്ചെന്നും
മിനുക്കുന്നോനിവൻ ചെറു–
വയസ്സനെങ്കിലും മുഴു–
സമർത്ഥൻ നല്ലവൻ തിട്ടം.



മക്കളായിട്ടുള്ളോരെല്ലാ—
മോർത്തുകൊള്ളിന്നൊരു കാര്യം:
കുഞ്ഞുപന്നി വലുതായാൽ
പന്നിയല്ലാതൊന്നുമല്ല!

തൻപിതാവിൻ വാക്കുകേട്ടാ—
ബാലനപ്പോളോതിയിത്ഥം:
''നല്ലതേ ചെയ്യൂ ഞാൻ, സത്യം!
ചീത്തയൊന്നും ചെയ്യുകില്ല!''



വിവർത്തനം: ഗോപാലകൃഷ്ണൻ
ചിത്രണം: വീക്തർ കിരീല്ലൊവ്



പ്രോഗ്രസ്സ് പബ്ലിഷേഴ്സ്
മോസ്കോ



В. Маяковский
ЧТО ТАКОЕ ХОРОШО И ЧТО ТАКОЕ ПЛОХО
*На языке малаялам*



M $\frac{70802-568}{014(01)-79}$ 823-79

4803010102